# ‘നിങ്ങൾ ഭൂമിയുടെ ഉപ്പാകുന്നു’.

യേശുക്രിസ്തുവിന്റെ വചനങ്ങൾക്ക് പലപ്പോഴും അക്ഷരാർത്ഥമല്ല ഉള്ളത് എന്ന് കാണാം. ഉപ്പിന്റെ സ്വഭാവം മാത്രമാണിവിടെ വിഷയം. ഉപ്പിന് ഉപ്പിന്റെ സ്വഭാവമുണ്ടായിരിക്കണം എന്നാണിവിടെ യേശു പറയുന്നത്. അല്ലാത്ത പക്ഷം അത് ഉപയോഗ ശൂന്യമാകയാൽ പുറന്തള്ളപ്പെടും.

സൃഷ്ടിയിൽ മനുഷ്യന് ദൈവീക സ്വഭാവങ്ങളാണ് നൽകിയിരുന്നത്. സാത്താനുമായുള്ള നിരന്തര സമ്പർക്കത്താൽ ദൈവീകഗുണങ്ങൾ നശിക്കുകയും, സാത്താന്യ ഗുണങ്ങൾ ഉണ്ടാകുകയും ചെയ്തു. ദുർജ്ജനങ്ങളുമായുള്ള സമ്പർക്കത്താൽ സത്ഗുണങ്ങൾ നശിക്കുകയും, ദുർഗുണങ്ങൾ ഉണ്ടാകുകയും ചെയ്യുന്ന എന്നുള്ളതുകൊണ്ട് ദുർജ്ജന സമ്പർക്കം ഉണ്ടാകരുത് എന്ന് പൂർവ്വീകർ നമ്മോട് പറഞ്ഞു.

ലൗകീക കാമനകൾ, ജഡീകാഭിലാഷങ്ങൾ എല്ലാം ജീവാത്മാവിനെ അശുദ്ധമാക്കുകയാണ് ചെയ്യുന്നത്. ജഡീകാഭിലാഷം ആത്മാഭിലാഷത്തിനും, ദൈവരാജ്യത്തിനും എതിരാണ് എന്ന് ബൈബിൾ പറയുന്നു. ഈ ലോകത്താണ് മനുഷ്യൻ ജീവിക്കുന്നതെങ്കിലും ലോകത്തിന്റെ സ്വഭാവങ്ങൾ അവനിലേക്ക് പ്രവേശിക്കാൻ അനുവദിക്കരുത്. ദൈവീക ഗുണങ്ങളാൽ സൃഷ്ടിക്കപ്പെട്ട മനുഷ്യൻ അത് വീണ്ടെടുക്കുമ്പോൾ മാത്രമേ അവൻ ദൈവരാജ്യത്തിനവകാശിയായിത്തീരുന്നുള്ളു. അതിന് ആദ്യം പരസ്പര വിരുദ്ധവും, ശത്രുത്വവുമായ രണ്ടും എതൊക്കെയെന്ന് അറിയണം. ദുർഗുണങ്ങൾ എങ്ങനെ ദൂരീകരിക്കാമെന്നും, സത്ഗുണങ്ങൾ എങ്ങനെ ഉണ്ടാക്കാമെന്നും വിശദമായി അറിയണം. അഥവാ ജ്ഞാനമാണ് ആദ്യം വേണ്ടത്. ഞാൻ വാൾ അത്രേ കൊണ്ടു വന്നിരി ക്കുന്നത് എന്ന് യേശു പറയുന്നത് ഈ ജ്ഞാനത്തെ ഉദ്ദേശിച്ചാണ്. അജ്ഞാനഫലമായ ദുർഗുണങ്ങളെ വെട്ടിമാറ്റാൻ ജ്ഞാന ഖഡ്ഗം ഉണ്ടായിരിക്കണം. അതിന്റെ പ്രായോഗീകതയാക്കി ജീവിതത്തെ മാറ്റുകയും, സത്ഗുണങ്ങൾ വർദ്ധിപ്പിക്കാൻ സത്പ്രവർത്തികൾ ചെയ്യുകയും വേണം. പരിജ്ഞാനപൂർത്തി പ്രാപിക്ക എന്ന് ബൈബിൾ പറയുന്നത് ജീവിതത്തിന് വേണ്ടിയാണ്. ജ്ഞാനമില്ലാത്തവന് എന്തു ചെയ്യണമെന്ന് വ്യക്തമായ അറിവില്ലായ്കയാൽ ദൈവീക ഗുണങ്ങൾ ഉണ്ടാക്കാനോ, ദുർഗുണങ്ങളെ ഇല്ലായ്മ ചെയ്യാനോ കഴിയുകയില്ല. അഥവാ ആത്മീയ ജീവിതത്തിന് ആദ്യമേ വേണ്ടത് സമഗ്രമായ ജ്ഞാനം തന്നെയാണ്. അതിന്റെ അഭ്യാസം ആണ് ആത്മീയ ജീവിതം. അഭ്യാസം തികയുമ്പോൾ ശിഷ്യൻ ഗുരുവിനേപ്പോലെയായിത്തീരും എന്നാണ് യേശുക്രിസ്തു പറഞ്ഞത്. ജ്ഞാനവും പ്രവർത്തിയും (കർമ്മവും) രണ്ട് ചിറകുകളാണ്. ഈ രണ്ടും ഇല്ലാത്ത പക്ഷിക്ക് പറക്കാൻ കഴിയില്ല, ലക്ഷ്യത്തിലെത്തിച്ചേരാനും കഴിയില്ല. യേശുക്രിസ്തു പറഞ്ഞു: എന്റെ ഈ വചനങ്ങളെ കേട്ട്, ചെയ്യുന്നവനാണ് (ആത്മീയജീവിതത്തിന്റെ) അടിത്തറ പാറമേൽ ഇടുന്നത്. ജ്ഞാനം സമ്പാദിച്ചിട്ടും പ്രവർത്തിക്കാത്തവർ, കാലത്തെ അതിജീവിക്കുന്നില്ല, ലക്ഷ്യം പ്രാപിക്കുന്നുമില്ല. ഉപ്പിന്റെ ഗുണങ്ങളോടുകൂടി മനുഷ്യനെ സൃഷ്ടി

ച്ചെങ്കിലും ഇന്ന് ഉപ്പിന്റെ സ്വഭാവമല്ല ഉള്ളത്. അതുകൊണ്ട് അതുണ്ടാക്കിയെടുക്കുക എന്നാണ് യേശുക്രിസ്തു ഉദ്ദേശിച്ചത്.

ആന്തരീക മനുഷ്യൻ ജീവനാണ്, അത് ആത്മാവായ ദൈവത്തിന്റെ പ്രതിബിംബ വുമാണ്. പ്രതിബിംബമായ ജീവന് ആത്മാവിന്റെ ഗുണങ്ങൾ ഉണ്ടായിരിക്കണം. പ ക്ഷെ ഇന്നതില്ല, പകരം മറ്റ് പലതിന്റേയും ഗുണങ്ങളാണുള്ളത്. അതുണ്ടാക്കിയെടു ക്കണമെന്നാണിവിടെ യേശു ക്രിസ്തു ഉദ്ദേശിക്കുന്നത്. അല്ലാത്ത പക്ഷം അത് നിത്യ നരകത്തിലേക്ക് എറിയപ്പെടും.

abraham_mukkath@yahoo.com